

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 1-Issue : 23 THE ONLINE OFFICIAL NEWS BULLETIN 2018 June

## SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| ♪1 3<br>2nd Sunday after Pentecost | ♪5 4 | ♪1 5 | ♪5 6<br>93rd Memorial of Yuakim Mar Ivanios Metropolitan (Parumala)<br>11th Memorial of Augen Mar Dionysius Metropolitan (Vallikkattu Dayara) | ♪1 7 | ♪5 8 | ♪1 9 |

### LECTIONARY

| | | | | | | | |
|---|---|---|---|---|---|---|---|
| Eve : John 20:19-31<br>Mon : John 11:1-16<br>HQ : John 20:19-31 | Genesis 12:1-9<br>1 Kings 8:1-6<br>Isaiah 43:1-14 | Acts 4:24-31<br>Ephesians 2:11-18 | JULY 03 | Eve : Mathew 12:30-37<br>Mon : Mathew 12:38-50<br>HQ : Mark 3:20-30 | Leviticus 16:29-34<br>1 Samuel 4:18-22<br>Isaiah 57:15-19 | Acts 12:1-14<br>1 Cor. 12:28-13:10 | JULY 08 |

# യുവജനപ്രസ്ഥാനം - നവീകരിച്ച ഓഫീസ് പരി.കാതോലിക്കാബാവ കൂദാശ ചെയ്തു.



കോട്ടയം: -മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നവീകരിച്ച ഓഫീസിന്റെ കൂദാശ പരി.ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വതീയൻ കാതോലിക്കാബാവ നിർവ്വഹിച്ചു. തുടർന്ന് യുവജന പ്രസ്ഥാനം പ്രസിഡന്റ് ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനം പരി.കാതോലിക്കാബാവ ഉദ്ഘാടനം ചെയ്തു. ഫാ.ഡോ.ടി.ജെ.ജോഷ്വയെ സമ്മേളനത്തിൽ ആദരിച്ചു. തലമുറകളെ ധന്യമാക്കിയ ഗുരുരത്നമാണ് ഫാ.ഡോ.ടി.ജെ. ജോഷ്വ എന്ന് പരി.ബാവ പറഞ്ഞു. യുവജനങ്ങളുടെ ഊർജ്ജം ഉപയോഗപ്പെടുത്തി സഭകളും സംഘടനകളും ശക്തമാകണമെന്നും കാലത്തിന്റെ വെല്ലുവിളികൾ അതിജീവിക്കാനും സഭയെ നയിക്കാനും യുവജനങ്ങൾക്ക് കഴിയണമെന്നും പരി.കാതോലിക്കാബാവ ഓർമിപ്പിച്ചു. ചടങ്ങിൽ യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ഫിലിപ്പ് തരകൻ, ട്രഷറർ ജോജി .പി. തോമസ് സെൻട്രൽ സെക്രട്ടറി ഷിജോ. കെ.മാത്യു, ജനറൽ സെക്രട്ടറി ഫാ.അജി.കെ.തോമസ് എന്നിവർ പ്രസംഗിച്ചു.



Published By H.G.Dr.Geevarghese Mar Yulios Media Department President-MOSC


H.G.Dr.Geevarghese Mar Yulios
Media Department
President-MOSC

## ഓർമ്മപ്പെടുത്തലുകൾ

ക്രിസ്തീയജീവിതം ഒരു മുഴുവൻസമയ ജീവിതചര്യയാണ്. ദുഃഖരഹിതമായ ഒരു ജീവിതം ക്രിസ്തു വാഗ്ദാനം ചെയ്യുന്നില്ല. കുരിശുകളെ സഹനംകൊണ്ടു നേരിടണം. കിരീട പ്രതീക്ഷയിൽ കുരിശിന്റെ ഭാരം ലഘുവാക്കിത്തീർക്കണം. നോമ്പും ഉപവാസവും ഒക്കെ അതിനുള്ള പരിശീലനമായി മാറണം.

# മദർ സുപ്പീരിയർ സൂസൻ കുരുവിള കർത്താവിൽ നിദ്രപ്രാപിച്ചു



കണ്ടനാട് മാർ ഗ്രീഗോറിയോസ് ആശ്രമം സ്ഥാപകയും സുപ്പീരിയറുമായ മദർ സൂസൻ കുരുവിള കർത്താവിൽ നിദ്രപ്രാപിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ സന്യാസിദയറ പ്രസ്ഥാനങ്ങൾക്ക് ഏറെ ശ്രേഷ്ഠകരമായ സംഭാവനകൾ നൽകിയ മദർ തിരുവല്ല സ്വദേശിനിയാണ്. മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ ആശ്രമം ചാപ്പലിനോട് ചേർന്ന് തയ്യാറാക്കിയ പ്രത്യേക കല്ലറയിൽ ശവസംസ്കാര ശുശ്രൂഷകൾ നടത്തി.

# ഈശോ ക്ഷതർ

**പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ**

ഇംഗ്ലിഷ് ഭാഷാ നിഘണ്ടുവിൽ സ്റ്റിഗ്മാറ്റാ (Sitigmata) എന്നും സ്റ്റിഗ്മാറ്റിസ്റ്റ് (Stigmatist) എന്നും രണ്ടു പദങ്ങൾ ഉണ്ട്. സ്റ്റിഗ്മാറ്റാ എന്ന പദത്തിന്റെ അർത്ഥം യേശുക്രിസ്തുവിന്റെ മുറിവുകൾ എന്നും സ്റ്റിഗ്മാറ്റിസ്റ്റ് എന്ന പദത്തിന്റെ അത്ഥം യേശുക്രിസ്തുവിന്റെ മുറിവുകൾ പ്രകൃത്യാതീതമായി ശരീരത്തിൽ വഹിക്കുന്ന ആൾ എന്നും ആകുന്നു. നിഘണ്ടുവിൽ ഈ പദങ്ങൾ ഉള്ളവതന്നെ. അങ്ങനെയുള്ളവർ ലോകത്തിൽ ഉണ്ടായിട്ടുണ്ട് എന്നതിനു തെളിവാകുന്നു സ്റ്റിഗ്മാറ്റിസ്റ്റ് എന്ന ഇംഗ്ലിഷ് പദത്തിനു ഈശോക്ഷതങ്ങൾ എന്നും, സ്ലീഗ്മാറ്റിസ് എന്നതിന് ഈശോക്ഷത എന്നോ ഈശോക്ഷതൻ എന്നോ സ്ത്രീപുരുഷ ഭേദമനുസരിച്ചു പറയുന്നതത്രെ.

പതിമൂന്നാം നൂറ്റാണ്ടുവരെ ഈശോക്ഷതങ്ങൾ ആർക്കും സംഭവിച്ചതായി അറിവില്ല. എന്നാൽ അതിനുശേഷം ഇന്നുവരെ 42 പുരുഷന്മാർക്കും 281 സ്ത്രീകൾക്കും ആങ്ങനെ ആകെ 323 പേർക്ക് തിരുമുറിവുകൾ ഉണ്ടായിട്ടുള്ളതായി കാതൊലിക്ക് എൻസൈക്ലോപീഡിയ എന്ന പ്രസിദ്ധ ഗ്രന്ഥത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. യേശുമിശിഹായുടെ തിരുമുറിവുകൾക്ക് അനുരൂപമായി ശിരസ്സിനു ചുറ്റും, കൈപ്പത്തികളിലും, പാദങ്ങളിലും, വിലാവിലും പ്രത്യേകമായി വ്യണങ്ങൾ ഉണ്ടായിട്ടുള്ളവരത്രെ ഈശോക്ഷതർ. എന്നാൽ മേല്പറഞ്ഞ 323 പേർക്കും അപ്രകാരമുള്ള എല്ലാ മുറിവുകളും ഇല്ലായിരുന്നു. പരിപൂർണ്ണമായ തിരുമുറിവുകൾ 27 പേർക്കു മാത്രമേ ഉണ്ടായിട്ടുള്ളു. അപ്രകാരം ആദ്യമായി സംഭവിച്ചതു അസ്സീസിയിലെ ഫ്രാൻസിസ് എന്ന പുണ്യവാനും, ഏറ്റവും അടുത്തകാലത്തു സംഭവിച്ചതു തെരേസാ ന്യൂമാൻ എന്നൊരു സിസ്റ്ററിനും ആയിരുന്നു. സിസ്റ്റർ 12 വർഷത്തോളം തിരുമുറിവുകൾ വഹിച്ചിരുന്നു വിശുദ്ധ കുർബ്ബാനയല്ലാതെ യാതൊന്നും അവർ കഴിച്ചിരുന്നുമില്ല.

പത്തൊമ്പതാം ശതാബ്ദത്തിൽത്തന്നെ 27 ഈശോക്ഷതർ ജീവിച്ചിരുന്നിട്ടുണ്ട്. അവരിൽ ടൈവൾ എന്നൊരു

ദേശക്കാരിയായിരുന്ന മേരിഡിമിൽ എന്ന തിരുമുറിവാളി പ്രത്യേകം പ്രസ്താവന അർഹിക്കുന്നു. ഇരുപതാമത്തെ വയസ്സിൽ അവർക്കു തിരുമുറിവുകൾ ഉണ്ടായി. അവർ ആഴ്ച തോറും വിശുദ്ധ കുർബ്ബാന അനുഭവിക്കുകയും, ഒന്നിടവിട്ട ദിവസങ്ങളിൽ ഓരോ ഗ്ലാസ് വെള്ളം കുടിക്കുകയും ചെയ്തുവന്നു. മറ്റു യാതൊരു ഭക്ഷണവും അവർ കഴിച്ചിരുന്നുമില്ല. അവർക്കു ഉറക്കം ഇല്ലായിരുന്നു. രാത്രിസമയങ്ങളിൽ പ്രാർത്ഥനയിലും ധ്യാനത്തിലും മുഴുകിയിരുന്നു. 1868-ാംമാണ്ട 56-ാംമത്തെ വയസ്സിലത്രെ അവർ മരിച്ചത്. മുപ്പത്താറു വർഷം അവർ ഒരു ഈശോക്ഷത ആയിരുന്നു.

ഈശോക്ഷതർക്കു തദനുസരണമായ രൂക്ഷവേദന ഉണ്ട്. നൊമ്പരവും കഷ്ടതയും തിരുമുറിവുകളുടെ ഒരു ഭാഗംതന്നെ ആകുന്നു. വേദന ഇല്ലെങ്കിൽ ആ വൃണങ്ങൾ ആത്മനിഗളം ഉദ്ദീപിപ്പിക്കുന്ന കേവലം പ്രകടനങ്ങൾ മാത്രമേ ആയിരിക്കുകയുള്ളു. എന്നാൽ വേദനയും കഷ്ടപ്പാടുകളും ഈശോക്ഷതരെ അടിമപ്പെടുത്തി വിനയാത്മാവിനെ അവരിൽ സംരക്ഷിക്കുന്നു. ഈശോക്ഷതരുടെ ജീവിതം വേദന നിറഞ്ഞതും ദുഖസമ്പൂർണ്ണവുമത്രെ. മരണംവരെ അവ തുടർന്നു കൊണ്ടിരിക്കുകയും ചെയ്യും. അവർ പലപ്പോഴും ദിവ്യദർശനങ്ങൾ ദർശിക്കുന്നു. അവരുടെ ഒരാശ്വാസവും അതുതന്നെ ആകുന്നു.

ഈശോക്ഷതങ്ങൾ അഥവാ തിരുമുറിവുകൾ ഒരു പ്രത്യേകം ദൈവകൃപയാകുന്നു. എന്നത്രെ റോമ്മാ സഭയുടെ അഭിപ്രായം. (മേൽപറഞ്ഞ ഈശോക്ഷതരൊക്കെയും ആ സഭയുടെ അംഗങ്ങൾ ആയിരുന്നു.) ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളിലും വേദനകളിലും ഭാഗമാകുന്നതിന് ആ കൃപമൂലം അവർക്കു കഴിയുന്നു. നാം രക്ഷപ്രാപിക്കേണ്ടതിനു നമുക്കുവേണ്ടി ജീവനെവെച്ച സ്നേഹസമ്പൂർണ്ണനായ യേശുവിനോടുള്ള ആഴമായ സ്നേഹവും, യേശുവിന്റെ പീഡാനുഭവങ്ങളിൽ അവനോടുള്ള ഉള്ളഴിഞ്ഞ സഹതാപവുമത്രെ ഈ ദിവ്യകൃപയ്ക്കു നിദാനമായി സാധാരണ നില്ക്കുന്നത്. പ്രസ്തുത കൃപാപ്രവർത്തനത്തിന്റെ ഫലമായി ക്രിസ്ത്യാനികളെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും, ക്രിസ്ത്യേതരർക്കു ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ചു കൊടുക്കുന്നതിനും സാധിക്കുന്നു. ആ കൃപാപ്രദാനത്തിന്റെ പ്രധാന ഉദ്ദേശവും അതുതന്നെ ആയിരിക്കാം.

ഓരോ കാരണത്താൽ മനുഷ്യശരിരത്തിൽ ഉണ്ടാകുന്ന വ്രണങ്ങളെ അപേക്ഷിച്ച് തിരുമുറിവുകൾക്ക് ചില പ്രത്യേകതകൾ ഉണ്ട്. വ്രണങ്ങൾക്കുള്ള അസുഖവാട അവയ്കില്ല. അവ സൗഖ്യമാക്കുവാൻ യാതൊരു ഡോക്ടർക്കും സാധിച്ചിട്ടില്ല. സാധാരണയായി വെള്ളിയാഴ്ചതോറും ഗത്സിമോൻ വ്യഥയ്ക്കു തുല്യമായ അതിരൂക്ഷമായ വേദനയോടെ അവ സ്വയം തുറക്കുകയും, അവയിൽനിന്നു രക്തം പൊടിക്കുകയും ചെയ്യുന്നു. തന്മൂലം ആ മുറിവുകൾ എന്നും പുതുതായി സ്ഥിതിചെയ്യുന്നു. ചുരുക്കം ചില ഈശോക്ഷതരുടെ രക്തത്തിനു പരിമിളവാസന ഉണ്ടുതാനും.

റോമാസഭയ്ക്കു വെളിയിൽ ഇദംപ്രദമമായി ഉണ്ടായിട്ടുള്ള ഈശോക്ഷതയത്രെ നിരണം വളഞ്ഞവട്ടത്തു തൈക്കടവിൽ സിസ്റ്റർ സൂസൻ കുരുവിള. കാതൊലിക്ക് എൻസൈക്ലോപീഡീയ എന്ന മേൽ ഗ്രന്ഥത്തിൽനിന്നും സംക്ഷേപിച്ചിട്ടുള്ള മേൽ പ്രസ്താവിച്ച വസ്തുതകളുടെ വെളിച്ചത്തിൽ വീക്ഷിക്കുമ്പോൾ ആ സഹോദരിയിലെ വ്യാപാരങ്ങൾ അഭൂതപൂർവമോ അസംഭവ്യങ്ങളോ അല്ലെന്നു കാണാവുന്നതത്രെ. എന്തെന്നാൽ അപ്രകാരമുള്ള 323 ആളുകൾ ക്രൈസ്തവ സഭയിൽ കഴിഞ്ഞ എഴുന്നൂറു വർഷങ്ങൾക്കിടയിൽ ഉണ്ടായിട്ടുണ്ട്. സൂസൻ 324-ാമത്തേതു മാത്രമാണ്. കൈപ്പത്തിയിലും പാദങ്ങളിലും വിലാവിലും ശിരസിലും പ്രകൃത്യാതീത മുറിവുകൾ വഹിക്കുന്നതി നാൽ സൂസാൻ ഒരു സമ്പൂർണ്ണ ഈശോക്ഷത ആകുന്നു. റോമ്മാസഭയിൽ ഉണ്ടായിട്ടുള്ള യാതൊരു ഈശോക്ഷതരേയും ആ സഭ ദുഷിക്കുകയോ ഹസിക്കുകയോ ചെയ്തിട്ടില്ല. പ്രത്യുത സ്തുതിക്കുകയും ആദരിക്കുകയും അത്രെ ചെയ്തിട്ടുള്ളത്. ആ വ്യാപാരങ്ങളെ അവർ ദിവ്യമായി കരുതുകയും അവ ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങളിൽ കഷ്ടപ്പെടുന്നതിനുള്ള ഒരു പ്രത്യേക ദൈവകൃപയാണന്നു അവർ തലകുനിച്ചു സമ്മതിക്കുകയും ചെയ്യുന്നു. മലങ്കരസഭയിൽ ഈ പ്രത്യേക കൃപ പ്രദാനം ചെയ്യപ്പെട്ടിട്ടുള്ള സൂസനും എവംവിധമുള്ള അംഗീകരണം അർഹിക്കുന്നില്ലയോ? സുസമ്മതനായ ഡോക്ടർ സോമർവെൽ

ഒരിക്കൽ തൈക്കടവിൽ ചെന്ന് ആ സഹോദരിയെ പരിശോധിച്ചശേഷം അഭിപ്രായപ്പെട്ടത് “ഈ വ്യാപാരങ്ങൾ എന്തെന്നു ദൈവത്തിനു മാത്രമേ അറിയാവു: ഇവ ഡോക്ടർമാരായ ഞങ്ങളുടെ വൈദ്യശാസ്ത്രത്തിൽ ഉൾപ്പെടുന്നില്ല” എന്നായിരുന്നു.

പന്ത്രണ്ടാമത്തെ വയസ്സിൽ 1939-മാണ്ട് ദൈവവിളിപ്രകാരം നിത്യകന്യകാവ്യതത്തിനു സ്വയം പ്രതിഷ്ഠിച്ചും, 1941 മുതൽ 1945 വരെ ദുഃഖവെള്ളിയാഴ്ച തോറും അതിനെത്തുടർന്നു സ്ഥിരമായും, ലോകരക്ഷിതാവായ യേശുക്രിസ്തുവിന്റെ പരിമിള മുറിവുകൾ ശരീരത്തിൽ വഹിച്ചും, 1945 മുതൽ ഞായറാഴ്ച തോറും വിശുദ്ധ കുർബാനയല്ലാതെ യാതൊരു ഭക്ഷണവും കഴിക്കതെയും ദിവ്യദർശന സംഭാഷണ സൗഭാഗ്യം ക്രമമായി ആസ്വദിച്ചും ദൈവകൃപയിൻകീഴ് വിസ്മയകരമായി ജീവിച്ചു വരുന്ന സൂസൻ - റോമ്മാ സഭയ്ക്കു അതിന്റെ ഈശോക്ഷതർ എന്നപ്രകാരം - നമ്മുടെ സഭയ്ക്കു ഒരു ഭൂഷണമായി നിൽക്കാൻ സംഗതിയാകട്ടെ.

(ഡോ. എം. കുര്യൻ തോമസ്, പാത്താമുട്ടം മാളികയിൽ എം. സി. കുറിയാക്കോസ് റമ്പാൻ - സ്മരണകൾ രചനകൾ, കോട്ടയം. എം. ഒ. സി. പബ്ലിക്കേഷൻസ്, 2015)



കുന്നംകുളം ഭദ്രാസന മർത്തമറിയം വനിതസമാജം വാർഷിക സമ്മേളനം
പരി.ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ
കാതോലിക്കാബാവ ഉദ്ഘാടനം ചെയ്യുന്നു.



### റാന്നി പെരുനാട് ബഥനി ആശ്രമവും ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനവും ചേർന്ന് നടത്തിയ

## പുകയില വിരുദ്ധ പ്രചരണം പരി.കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു



സമൂഹത്തെ കാർന്നുതിന്നുന്ന പുകവലി എന്ന ദുശീലത്തെ നിർമ്മാർജനം ചെയ്യുവാൻ യുവാക്കൾ മുൻകൈ എടുക്കുന്നത് ശ്രദ്ധേയവും മാതൃകാപരവും ആണെന്ന് അദ്ദേഹം ഓർമ്മിച്ചു. ബഥനി ആശ്രമത്തിന്റെ ശതാബ്ദിയുടെ ഭാഗമായി നടത്തുന്ന പുകയില വിരുദ്ധ പ്രചരണം ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ പങ്കാളിത്വത്തോടെ ഭദ്രാസന, ഇടവക യൂണിറ്റ് തലത്തിലും, കോളേജുകളിലും, സ്കൂളുകളിലും ബോധവത്കരണം നടത്തുമെന്നും സമൂഹമാധ്യമങ്ങളും പ്രയോജനപ്പെടുത്തുമെന്ന് പ്രചരണ പരിപാടിയുടെ കൺവീനർ ഫാ. ബെഞ്ചമിൻ ഒ.ഐ.സി. പറഞ്ഞു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്, ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ബഥനി ആശ്രമം സുപ്പീരിയർ ഫാ. സ്കറിയ ഒ.ഐ.സി., ആശ്രമ സെക്രട്ടറി ഫാ. മത്തായി ഒ.ഐ.സി., വൈ.എം. ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ്, കേന്ദ്ര ട്രഷറർ ജോജി പി. മാത്യു എന്നിവർ സന്നിഹിതരായിരുന്നു.



ഭാഗ്യസ്മരണാർഹനായ ഔഗേൻ മാർ ദിവന്നാസിയോസ് തിരുമേനിയുടെ 11-ാം ഓർമ്മപ്പെരുന്നാൾ കൊടിയേറ്റ് ചിറത്തലാട്ട് യൂഹാനോൻ കോർ എപ്പിസ്ക്കോപ്പ നിർവ്വഹിക്കുന്നു. സമീപം ദയറാ മാനേജർ ബർശ്ളീബി റമ്പാച്ചൻ.

# പറുദീസായും അക്കൽദാമയും

പെന്തിക്കോസ്തിക്ക് ശേഷമുള്ള രണ്ടാം ഞായർ

**വി.മത്ത 10:34–11:1**

*വേദനാദം–22*


ഫാ.മാത്യു വർഗീസ് കുളങ്ങാട്ടിൽ

വിശ്വഗുരുക്കന്മാരിൽ സമൂഹ്യക്ഷേമത്തെ ഇത്രമേൽ ഗൗരവ്വമായി പരിഗണിച്ച ഒരു ഗുരു യേശുവിനെ പോലെയുണ്ടാവുമോ? ഈ വേദഭാഗത്ത് യേശുക്രിസ്തു തന്റെ 12 ശിഷ്യന്മാരെ പ്രേക്ഷിതദൗത്യങ്ങൾ ഏൽപ്പിക്കുകയാണ്. പ്രതിസന്ധികളെ മുമ്പിൽ കാണുവാനുള്ള പരിശീലനം ഇതിന്റെ ഭാഗമാണ്. ചാൾസ് ജോൺസന്റെ വരികൾ ഒരുമാത്ര ഈ പന്തിരുശിഷ്യന്മാരെ കുറിക്കുവാൻ പോന്നതാണ് എന്ന് തോന്നുന്നു. 'I have found them, beyond all others, filled with that very light which makes all things new'. എല്ലാം പുതുതാക്കുവാനുള്ളവർക്ക് പ്രതിസന്ധികളെകുറിച്ച് മുന്നറിവുകൾ ഉണ്ടാകണം. നമ്മിലെ നന്മകൾ കാലത്തെ അതിലംഘിക്കുന്നതാകണമെങ്കിൽ അത് അനിവാര്യമാണ്. കാലത്തെ അതിലംഘിച്ച് നിലനിൽക്കുന്ന നന്മയാണ് സമൂഹത്തിന്റെ നേട്ടം. നന്മയ്ക്ക് ആത്മബലിയുടെ ഗന്ധമുണ്ടെന്ന് കർത്താവിന്റെ വാക്കുകൾ വ്യക്തമാക്കുന്നു. കർത്താവിന്റെ നിലപാടുകളോട് യോജിച്ചുപോകുന്നവർ അവന്റെ മുറിപാടുകളുടെ വഴി കൂടെയാണ് തിരഞ്ഞെടുക്കുക.

1.പറുദീസായും അക്കൽദാമയും

കാണെ കാണെ വേദപുസ്തക ദളങ്ങളിൽ, പറുദീസായുടെ വഴികൾ വ്യക്തമാവുകയാണ്. തന്റെ ജീവനെ കണ്ടെത്തിയവൻ അതിനെ കളയുമെന്ന് (വ.39)നാം വായിക്കുമ്പോൾ യോഹന്നാൻ സ്നാപകനും,അപ്പോസ്തലന്മാരും നമ്മുടെ മുമ്പിൽ ഈ ആത്മബലിയുടെ മാതൃകകളായി പ്രത്യക്ഷരാകും. അക്കൽദാമ രൂപപെടുന്നത് കർത്താവിന്റെ അത്താഴവിരുന്നിൽ നിന്നും അന്തിമയക്കത്തിന്റെ ഇരുളിലേക്ക് ഇറങ്ങിപ്പോയ ഒരു ശിഷ്യനിലൂടെയായിരുന്നു. തന്റെ കൊലക്കത്തി കൈയ്യിലേന്തുന്ന ഒരാളെപോലും തന്റെ സ്നേഹാലിംഗനങ്ങളിൽ ഒതുക്കുവാനുള്ളവനാണ് ഗുരുവെന്ന് അതോർമ്മിപ്പിക്കുന്നു. ആത്മബലിയുടെ സ്നേഹത്തിലൂടെ അനേകായിരങ്ങളെ പറുദീസായുടെ അവകാശികളായി വീണ്ടെടുക്കുവാൻ നിയോഗിരായ എല്ലാവർക്കും ക്രിസതുവിന്റെ ജീവിതം പ്രചോദനമാണ്.

ഭവനത്തിലും,സമൂഹത്തിലുമെല്ലാം സ്നേഹത്തെ ചവിട്ടിമെതിച്ച് ഇറങ്ങിപ്പോകുന്ന ഒരാൾ ഉണ്ടാകണം. അത് കൊണ്ട് പറുദീസായിലെ പാമ്പിനെപോലെ ചിലപ്പോൾ സമാധാനത്തോടൊപ്പം വാളും ഉണ്ടാവുന്നു. ക്രിസ്തു ജീവിച്ച ജീവിതത്തിന്റെ നേരവകാശികൾ തന്റെ മൂല്യങ്ങൾക്കായി നിലകൊള്ളേണ്ടവരാണ്. അതിൽ തന്നെ നിലനിൽക്കേണ്ടതിന് ലോകത്തിന്റെ പ്രതിലോമപരമായതും എന്നാൽ പ്രിയപ്പെട്ടതുമായ ചിലതിനോട് സന്ധിയില്ലാതെ പോരാടേണ്ടി വന്നേക്കാം. വാഴ്ചകളും അധികാരങ്ങളും ഇങ്ങിനെയുള്ളതാണ്. പൗലോ ഫ്രെയറിന്റെ മർദ്ദിതരുടെ ബോധനശസ്ത്രം എന്ന പുസ്തകം ഒരർത്ഥത്തിൽ ഇത്തരമൊരു നിലയെ സൂചിപ്പിക്കുന്നുണ്ട്. അറിവില്ലാത്തവരെന്ന് മുദ്ര കുത്തപ്പെട്ടവരും അറിവുണ്ട് എന്ന് ആരോപിക്കപ്പെടുന്നവരുമായ രണ്ട് സമൂഹങ്ങൾ തമ്മിലുള്ള പോരാട്ടം. അക്കൽദാമകളില്ലാതെ ഒരർത്ഥത്തിൽ പറുദീസായിലേക്കുള്ള വിമോചനം അസാധ്യമാകാം.

**2. അപൂർണ്ണതയുടെ ഭയപ്പാടുകൾ!**

ഭയത്തിന് മുകളിലാണ് എല്ലാ സ്വേച്ഛാധിപത്യവും സിംഹാസനമുറപ്പിച്ചത്. യെശയ്യാ പ്രവാചകൻ ദാസഗീതങ്ങളിൽ(35:34, 41:9-10) ഭയപ്പെടേണ്ട എന്ന ആശയത്തെ ആസ്പദമാക്കി രചിച്ചിരിക്കുന്നു. സുവാർത്തദൂതിയായ യെരുശലേമെ നിന്റെ ശബ്ദം ശക്തിയോടെ ഉയർത്തുക; ഭയപ്പെടാതെ ഉയർത്തുക. (യെശ 40.9)

ഇവിടെയും ശിഷ്യത്വത്തിന്റെ വഴികളിൽ ഭയപ്പെടേണ്ടാ എന്ന അദൃശ്യമായ ധ്വനി

മുഴങ്ങുന്നുണ്ട്. ക്രിസ്തുവിനെപ്രതി അഭിപ്രായവ്യത്യാസങ്ങൾ നമുക്ക് കാണാം. ഒരു പക്ഷെ ഒരേ കുടുംബാംഗങ്ങൾ ക്രിസ്തുവിനെ പ്രതി വിഭിന്ന ധ്രുവങ്ങളിൽ ആയിരിക്കുന്നതും നാം കാണുന്നുണ്ട്. ആയതിനാൽ ശിഷ്യന്മാർക്ക് ക്രിസ്തു വെളിപ്പെടുത്തുന്ന സത്യവിശ്വാസത്തിൽ നിലനിൽക്കുവാൻ ആകണം. ഇന്നും ചോര മണക്കുന്ന തെരുവുകളുണ്ട് കേരളത്തിൽ. ഭയത്തിലൂടെ ആളുകളെ ഭിന്നിപ്പിക്കുന്ന, അധികാരത്തിന് വേണ്ടിയുള്ള സ്വാർത്ഥതയുടെ ആവാസവ്യവസ്ഥ ഇനിയും നമുക്ക് ആവശ്യമുണ്ടോ?

**3.പ്രതിഭകളുടെ പ്രതിഫലനങ്ങൾ**

നീതിമാനെന്ന് വച്ച് നീതിമാനെ കൈക്കൊള്ളുന്നവന് നീതിമാന്റെ പ്രതിഫലം ലഭിക്കുന്നുവെന്നത് വളരെ ഗൗരവ്വമായ കാര്യത്തെ കുറിച്ച് ഓർമ്മപ്പെടുത്തുന്നുണ്ട്. വിശുദ്ധരായ ചില മനുഷ്യരുടെ പ്രതിഭകൾ കാലാതിവർത്തിയായി സമൂഹത്തെ സ്വാധീനിക്കുകയാണ്. വിശുദ്ധിയുടെ സ്വാധീനങ്ങൾ എവിടെ അവസനിക്കുന്നുവെന്ന് ഒരുപക്ഷെ ആരും തന്നെ അറിയുന്നില്ല. നമ്മിലെ വിശുദ്ധ ജീവിതം ഗൗരവ്വമായി കാണാൻ ഇത് നമ്മെ പ്രേരിപ്പിക്കണം.

# ഓർത്തഡോക്സ് സഭ പ്രതിഷേധിച്ചു.

കോലഞ്ചേരി:- ബഹു. സുപ്രീംകോടതി 2017ജൂലൈ 3ന് സമുദായ കേസിൽ പുറപ്പെടുവിച്ച അന്തിമ ഉത്തരവിൻ പ്രകാരം 1934ലെ സഭാ ഭരണഘടനക്ക് അനുസൃതമായി ഭരിക്കപ്പെടുന്ന കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ പള്ളിയിൽ പാത്രിയർക്കീസ് പക്ഷം സമാധാന അന്തരീക്ഷം തകർക്കാൻ നടത്തുന്ന ശ്രമങ്ങൾക്കെതിരെ ഓർത്തഡോക്സ് സഭ പ്രതിഷേധിച്ചു. നിലവിൽ ഉള്ള ക്രമീകരണങ്ങൾക്ക് എതിരായി എതിർ വിഭാഗത്തിലെ ഇരുന്നൂറോളം പേരെ പോലീസ് സംരക്ഷണം നിലനിൽക്കുന്ന പള്ളിയിൽ അനധികൃതമായി പ്രവേശിപ്പിച്ച പ്രാദേശിക പോലീസ്-റവന്യു അധികാരികളുടെ നടപടിയിലാണ് കോലഞ്ചേരി പള്ളി മാനേജിങ്ങ് കമ്മറ്റിയോഗം പ്രതിഷേധിച്ചത്.

# മുളക്കുളം വലിയ പള്ളിയിൽ പുരാതനമായ കബറിടങ്ങൾ പള്ളിക്കുള്ളിൽ കണ്ടെത്തി



അതിപുരാതനവും കക്ഷിവഴക്ക് മൂലം വർഷങ്ങളോളം പൂട്ടപ്പെട്ടി കിടന്നിരുന്ന കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ മുളക്കുളം മാർ യൂഹാനോൻ ഇഹിദിയോ ഓർത്തഡോക്സ് സുറിയാനി വലിയ പള്ളിയുടെ പുനരുദ്ധാരണത്തിനിടെ പള്ളിയുടെ ഹെക്കലായിൽ പുരാതനമായ രണ്ട് കബറിടങ്ങൾ കണ്ടെത്തി. പുരാതനകാലത്ത് പള്ളിയിൽ ശുശ്രൂഷിച്ച വൈദീക ശ്രേഷ്ഠരുടെ കബറിടമാണ് ഇതെന്ന് കരുതപ്പെടുന്നു. കരിങ്കല്ലിൽ തീർത്ത കല്ലറയാണ് ദൃശ്യമായിരിക്കുന്നത്. രണ്ടുകല്ലുകളിൽ ഒന്നിൽ വെള്ളിയമ്മാരിൽ സ്കറിയ കത്തനാരുടേതാണെന്നു കരിങ്കല്ലിൽ കൊത്തിവെച്ചിട്ടുണ്ട്. അതിനു 150 വർഷം പഴക്കം ഉണ്ട് ക്രിസ്താബ്ദം 1849- ആണ്ടു മാർച്ച് മാസം 14 തീയതി ബുധനാഴ്ച ഉച്ച കഴിഞ്ഞു 5.30നു വെള്ളിയമ്മാരിൽ ചാക്കോ മകൻ സ്കറിയ കത്തനാർ 61 വയസ്സിൽ കർത്താവിൽ നിദ്രപ്രാപിച്ചു എന്നാണ് കൊത്തിവെച്ചിരിക്കുന്നത്. മറ്റേ കബറിടത്തിൽ ഒന്നും എഴുതിയിട്ടിട്ടുമില്ല. വിദഗ്ദർ പറയുന്നത് എഴുതാത്ത കല്ലറ എഴുതിയ കല്ലറയേക്കാൾ വളരെ പഴക്കം ഉണ്ട്. നിഗമനം വച്ച് പണ്ട് കല്ലറുയടെ മുകളിൽ എഴുതുന്നതിനു പകരം അടിയിൽ എഴുതുന്ന രീതിയും ഉണ്ട് എന്നാണ്.

ഇതിനോട് ഒപ്പം മദ്ബഹയിലെ പുരാതന ചുവർ ചിത്രങ്ങളും ശ്രദ്ധ ആകർഷിക്കുന്നു... ഇതിനോടകം ദൂരെ നിന്നും വരെ വിശ്വാസികൾ കബറിടം ദർശിക്കാൻ വന്നുകൊണ്ടിരിക്കുന്നു. ഈ കബറിടങ്ങൾ അതേപോലെ നിർത്തി സംരക്ഷിക്കുവാനാണ് ഇടവക തീരുമാനിച്ചിരിക്കുന്നത്.

# Application of Sponsorship at CMC Ludhiana for MBBS, BDS & B.Sc. Nursing

Candidates who are members of the Orthodox Church, who have submitted/ submitting applications for entrance to MBBS, BDS, B.Sc. Nursing courses in Ludhiana Christian Medical College, can apply for the sponsorship before 2018 May 28th.

The Test and Interview for Sponsorship of Admission to MBBS/ BDS/ B.Sc. Nursing in CMC Ludhiana for the Members of Malankara Orthodox Syrian Church scheduled to be held on 02.06.2018 is PREPONED to Thursday, 31.05.2018. The Venue and Time remains Unchanged. (09.30 am, Baselius College, Kottayam)

For more details:- Phone: 0481-2567338, For Application Download https://goo.gl/ZeFxax

# 'HOLY MATRIMONY' Book Released



The book 'Holy Matrimony' which is third in the series of 'the study of sacraments' by Bodhana Publications, was released by handing over a copy of the book by H.G.Dr. Youhanon Mar Diascorous to Fr.Dr.Reji Mathew, former principal of STOTS. The Book Release was done at the STOTS' faculty fellowship held at PampadyDayara during the Summer Vacation on May 23rd. The series is an initiative by STOTS, Nagpur involving books on the study of various sacraments. This particular book is focused on the sacrament of Holy Matrimony.

# മഹാരാഷ്ട്രയുടെ മണ്ണിൽ മലങ്കര സഭ ഒരു ദേവാലയം കൂടി...




മലങ്കര ഓർത്തഡോക്സ് സഭയുടെ മുംബൈ ഭദ്രാസനത്തിൽ വിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ കരാടിൽ പണി പൂർത്തീകരിച്ച ദേവാലയത്തിന്റെ കൂദാശ ജൂൺ 1, 2 തീയതികളിൽ, മലങ്കര ഓർത്തഡോക്സ് സഭയുടെ മുംബൈ ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് നിർവ്വഹിച്ചു.

# ഓർത്തോക്സ് സഭ കുടുംബ ക്ഷേമ പദ്ധതി ഉദ്ഘാടനം ചെയ്തു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സേനവിഭാഗമായ ആർദ്രയുടെ ആഭിമുഖ്യത്തിൽ ആരംഭിക്കുന്ന ആഹാരത്തിന് ബുദ്ധിമുട്ടുന്ന ആയിരം കുടുംബങ്ങൾക്ക് ആഹാരം എത്തിയ്ക്കുന്നതിനായുള്ള കുടുംബക്ഷേമപദ്ധതിയുടെ ഉദ്ഘാടനം പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ ആർദ്ര പ്രസിഡന്റ് യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ 100 കുട്ടികൾക്ക് പാഠ്യോപകരണങ്ങൾ വിതരണം ചെയ്തു. അലസന്മാരെയും മടിയന്മാരെയും തേടി സഹായം എത്തുകയില്ലെന്നും തന്നാലാവുന്നവിധം അദ്ധ്വാനിക്കുന്നവർക്കാണ് ദൈവാനുഗ്രഹം ഉണ്ടാകുന്നതെന്നും എന്ന് അദ്ധ്യക്ഷ പ്രസംഗത്തിൽ യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. അവസരം ലഭിച്ചിട്ടും നന്മ ചെയ്യാതിരിക്കുന്നത് പാപമാ

ണെന്നും നന്മ ചെയ്യാനും നന്മ ചെയ്യുന്നവരെ പ്രോത്സാഹിപ്പിക്കുവാനും എല്ലാവർക്കും കടമയുണ്ടെന്നും അദ്ദേഹം പറഞ്ഞു. ആംഗ്ലിക്കൻ ബിഷപ്പ് റൈറ്റ് റവ. ഡേവിഡ് ലൂക്കോസ്, ഫാ. മോൻ ജോസഫ്, ഫ. എം.റ്റി. കുര്യൻ, ഫാ. കെ. വൈ. വിൽസൺ, ആർദ്ര സെക്രട്ടറി അജി ഡോ. ഐസക്ക് പാമ്പാടി, തോമസ് കുതിരവട്ടം എക്സ്. എം.പി., പ്രൊഫ. പി.സി. ഏലിയാസ്, ജോൺസൺ കൈപ്പള്ളി, പ്രൊഫ. ജോൺ മാത്യു, കെ. കുര്യൻ എന്നിവർ പ്രസംഗിച്ചു.

## പരുമല ആശുപത്രി സന്ധിമാറ്റി വെയ്ക്കൽ വിഭാഗം ഉദ്ഘാടനം ചെയ്തു.



പരുമല സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷന് ആശുപത്രിയിൽ പുതുതായി ആരംഭിക്കുന്ന സന്ധി മാറ്റിവയ്ക്കൽ വിഭാഗത്തിന്റെ ഉദ്ഘാടനം നാഗാലാന്റ് ഗവർണർ ബഹു. പി.ബി. ആചാര്യ നിർവഹിച്ചു. ആശുപത്രി സി.ഇ.ഒ. ഫാ. എം.സി. പൗലോസ് സ്വാഗതം ആശംസിച്ചു. അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. കൽക്കട്ട ഭദ്രാസനാധിപൻ അഭി. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ്, സഭ അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം.സി. കുര്യാക്കോസ്, കടപ്ര പഞ്ചായത്ത് പ്രസിഡന്റ് ഷിബു തോപ്പിൽ സഭാ മാനേജിംഗ് കമ്മറ്റി അംഗം വർക്കി ജോൺ, മെഡിക്കൽ ഡയറക്ടർ ഡോ. ലിസ്സി തോമസ് എന്നിവർ ആംശകൾ നേർന്നു.

## യുവജനപ്രസ്ഥാനം ദ്വിദിന ക്യാമ്പ്



റാന്നി : ദർശനമുള്ള യുവത്വം നന്മയുള്ള സമൂഹ നിർമ്മിതിക്ക് ആവശ്യമെന്ന് നിലയ്ക്കൽ ഭദ്രാസനാധിപൻ ഡോ.ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത. നേതാക്കൾ മുമ്പേ നടക്കേണ്ടവർ മാത്രമല്ല, പിമ്പിൽ നിന്ന് അനേകരെ സമൂഹത്തിന്റെ മുൻ നിരയിലേക്ക് കൊണ്ടുവരേണ്ടതുമുണ്ട്. യുവാക്കൾ അവർക്ക് ലഭിക്കുന്ന അവസരങ്ങളെ വ്യക്തികൾക്കും സമൂഹത്തിനും ഗുണപ്രദമാക്കണം. വ്യത്യസ്ത വീക്ഷണവും അനുഭവവുമുള്ളവരാണ് നാം. വ്യത്യസ്തതകളെ ഒരുമിച്ച് നിർത്തുമ്പോഴാണ് വളർച്ച സാധ്യമാകുന്നത്. ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെയും സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റിന്റെയും സംയുക്താഭിമുഖ്യത്തിൽ റാന്നി, സെന്റ് തോമസ് അരമനയിൽ നടന്ന ദ്വിദിന ക്യാമ്പ് ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. ഭദ്രാസന യുവജനപ്രസ്ഥാനം വൈസ്പ്രസിഡന്റ് ഫാ.യൂഹാനോൻ ജോൺ അദ്ധ്യക്ഷത വഹിച്ചു. സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് കേരള റീജിയൻ ചെയർപേഴ്സൺ ഓമന മാത്യു മുഖ്യപ്രഭാഷണം നടത്തി. പുതിയ സാധ്യതകളെ ആരായുന്ന മൂല്യാധിഷ്ഠിത യുവനേതൃത്വമാണ് ഇന്ന് അനിവാര്യമായിരിക്കുന്നത്. നീതിയും തുല്യതയുമുള്ള വിവേചന രഹിതമായ സമൂഹമാണ് ദൈവരാജ്യദർശനത്തിന്റെ അടിസ്ഥാനം. വാക്കുകൾ കൊണ്ട് മറ്റുള്ളവരെ തളിർക്കാൻ പ്രേരണ നൽകുന്നവരാകണം നേതാക്കളെന്ന് അവർ പറഞ്ഞു. ക്രിസ്തീയ ദർശനത്തിൽ വേരൂന്നിയ യുവനേതൃത്വം എന്നതാണ് ക്യാമ്പിന്റെ ചിന്താവിഷയം. ഭദ്രാസന സെക്രട്ടറി ഫാ.ഇടിക്കുള എം.ചാണ്ടി, യുവജനപ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി അനു വടശ്ശേരിക്കര, ജോയിന്റ് സെക്രട്ടറി മിന്റാ മറിയം വർഗീസ്, എസ്.സി.എം പ്രോഗ്രാം സെക്രട്ടറി ലവിൻ ചെറിയാൻ, ഡീക്കൻ ഫിലിപ്പോസ് തോമസ്, ആഷ്ന അന്ന വർഗീസ്, റ്റിറ്റി അന്നമ്മ എബ്രഹാം എന്നിവർ പ്രസംഗിച്ചു.

## സാം അബ്രഹാമിന് ആദരമായി സ്മൃതി മണ്ഡപം



മാവേലിക്കര:- വീരമൃത്യു വരിച്ച സാം അബ്രഹാമിന് ആദരമായി പുന്നമൂട് സെന്റ് ഗ്രീഗോറിയോസ് സെമിത്തേരിയിൽ സ്മൃതി മണ്ഡപം നിർമ്മിച്ചു. മണ്ഡപം സമർപ്പണത്തിന് സാം അബ്രഹാമിന്റെ ഭാര്യ അനു, മക്കളായ എയ്ഞ്ജൽ, അൽവിൻ സാം അബ്രഹാം, സാമിന്റെ മാതാപിതാക്കളായ അബ്രഹാം ജോൺ, സാറാമ്മ, സഹോദരൻ സജി തുടങ്ങിയവർ സന്നിതരായിരുന്നു.

അറന്നൂറ്റിമംഗലം പൗലോസ് മാർ പക്കോമിയോസ് സ്മാരക ശാലേം ഭവൻ ഡയറക്ടർ ഫാ.തോമസ്.പി.ജോൺ, വികാരി ഫാ. ജോസഫ് സാമുവേൽ ഏവൂർ എന്നിവർ സമർപ്പണ പ്രാർത്ഥന നടത്തി. നഗരസഭ കൗൺസിലർ നവീൻ മാത്യു ഡേവീഡ്, സഭാ മാനേജിങ്ങ് കമ്മറ്റി അംഗം ഉമ്മൻ ജോൺ, ഇടവക മാനേജിങ്ങ് കമ്മറ്റി ഭാരവാഹികൾ തുടങ്ങിയവർ പങ്കെടുത്തു. സാം അബ്രഹാമിന്റെ സ്മരണാർത്ഥം എന്റോമെന്റ് ഏർപ്പെടുത്തുമെന്ന് പിതാവ് അബ്രഹാം ജോൺ പറഞ്ഞു.

## ആർ.ഡി.ഒ ഉത്തരവിന് ഹൈക്കോടതി സ്റ്റേ

തൊടുപുഴ:- കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ പെരിയാമ്പ്ര സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി വക സെമിത്തേരിയിൽ കാറ്റത്ത് ഒടിഞ്ഞുവീണ മരം വെട്ടിമാറ്റി സൂക്ഷിക്കാൻ വനം വകുപ്പിനോട് ഉത്തരവിട്ട മൂവ്വാറ്റുപുഴ ആർ.ഡി.ഒ യുടെ നടപടി ഓർത്തഡോക്സ് സഭ സമർപ്പിച്ച ഹർജിയിൽ ഹൈക്കോടതി സ്റ്റേ ചെയ്തു.

## അഭ്യർത്ഥിച്ചു.

പിറവം:- കേരള ഹൈക്കോടതിയിൽ ചൊവ്വാഴ്ച - 05.06.2018 പരിഗണിക്കുന്ന പിറവം പള്ളിയെ സംബന്ധിച്ച കേസിനോടനുബന്ധിച്ച് പിറവം കാതോലിക്കേറ്റ് സെന്ററിൽ വെച്ച് ഒരു പ്രത്യേക പ്രാർത്ഥന നടത്തപ്പെടുന്നു. ഏവരും എത്തിച്ചേരണമെന്ന് വികാരി ഫാ.ജെസ്റ്റിൻ തോമസ് അഭ്യർത്ഥിച്ചു.

## ഇഫ്താർ സംഗമം

ദുബായ്:- തെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ സുവർണ്ണജൂബിലി ആഘോഷങ്ങളുടെ ഭാഗമായി വിശുദ്ധ റമദാൻ മാസത്തിൽ ഇഫ്താർ സംഗമം 2018 ദുബായ് സോണാപൂർ എവർ ഹോട്ട് ക്യാമ്പിൽ വെച്ച് 05.06.2018ന് വൈകീട്ട് 5.30 മുതൽ നടത്തപ്പെടുന്നു.

## ഒ.വി.ബി.എസ്

കുവൈറ്റ്:- സെന്റ് സ്റ്റീഫൻസ് ഇടവകയുടെ ഈ വർഷത്തെ ഒ.വി.ബി.എസ് ജൂൺ 7 മുതൽ 15 വരെയുള്ള തിയ്യതികളിൽ നടത്തപ്പെടുന്നു. ഇടവക വികാരി ഫാ.സൻജ്ജു ജോൺ, കൺവീനർ സുബി ജോർജ്ജ്, സൂപ്രണ്ട് ലിനു സജു, എന്നിവർ നേതൃത്വം നൽകുന്നു. ദൈവം നമ്മെ മെനയുന്നു (യെശയ്യ 64:8) എന്നതാണ് ഈ വർഷത്തെ മുഖ്യ ചിന്താവിഷയം.

## ഓർത്തഡോക്സ് വിശ്വാസിയുടെ റമദാൻ സമ്മാനം



ദുബായ്:- ഓർത്തഡോക്സ് വിശ്വാസിയും കായംകുളം പത്തിയൂർ തലവേലിൽ സ്വദേശിയുമായ സജി ചെറിയാനാണ് 1.3 മില്ല്യൻ ദിർഹം മുടക്കി മുസ്ലീം സഹോദരങ്ങൾക്ക് പള്ളി നിർമ്മിച്ചു നൽകിയത്. ഫുജൈറയിൽ നിർമ്മിച്ച മറിയം ഉമ്മു ജൗസാ മസ്ജിദ്

വിശ്വാസികൾക്ക് തുറന്നുകൊടുത്തു. സയ്യിദ് സാദിഖലി ശിഹാബ് തങ്ങളാണ് നമസ്ക്കാരത്തിന് നേതൃത്വം നൽകി ഈ മുസ്ലീം പള്ളി വിശ്വാസികൾക്കായി സമർപ്പിച്ചത്. 400 പേർക്ക് ഒരേ സമയം പ്രാർത്ഥിക്കാൻ കഴിയുന്ന മസ്ജിദ് 6000 ച.അടിയിലാണ് നർമ്മിച്ചിരിക്കുന്നത്. ഫുജൈറ അൽ ഹയിൽ ലേബർ ക്യാമ്പ് നടുത്തുള്ള മുസ്ലീങ്ങളായ തൊഴിലാളികൾ 10 കി.മി ദൂരമുള്ള പള്ളിയിലേക്ക് വൻതുക ചില വിട്ട് പോകുന്നത് ശ്രദ്ധയിൽ പെട്ടതിനെ തുടർന്നാണ് സജി ചെറിയാൻ ഈ ആരാധനാലയം പണിതത്. സജി ചെറിയാന്റെ ഈ പ്രവർത്തി ഉദാത്ത മാതൃകയാണെന്ന് ചടങ്ങിൽ സംസാരിച്ച ഓർത്തഡോക്സ് സഭയുടെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത ഡോ.യാക്കൂബ് മാർ ഐറേനിയസ് പറഞ്ഞു.

## ഗുരുഭക്തിയും മൂല്യബോധവുമുള്ള തലമുറ വളർന്നുവരണം ഡോ. മാത്യൂസ് മാർ തിമോത്തിയോസ്



ഗുരുഭക്തിയും മൂല്യബോധവുമുള്ള തലമുറ വളർന്നുവന്നെങ്കിൽ മാത്രമേ സമൂഹത്തിന് നിലനിൽക്കുവാൻ കഴിയുകയുള്ളൂ എന്ന് ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തീമൊത്തിയോസ്. പുതിയ അധ്യയനവർഷത്തോടനുബന്ധിച്ച് വിദ്യാർത്ഥികൾക്ക് വേണ്ടി ബഥേൽ അരമനയിൽ നടത്തിയ *ഗുരുവന്ദനം* ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. ഭദ്രാസന മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസിയോസ് യോഗത്തിൽ അധ്യക്ഷത വഹിച്ചു.

## വ്യവഹാരങ്ങളിലൂടെ

- **പിറവം പള്ളി** പോലീസ് പ്രൊട്ടക്ഷൻ (റിട്ട് പെറ്റീഷ്യൻ, സിവിൽ 17998/2018) കേസ് കേരള ഹൈക്കോടതിയിൽ കോടതി നമ്പർ 3 എയി 5-മത്തെ കേസായി 05/06/2018 ന് പരിഗണിക്കുന്നു.
- **പെരുമ്പാവൂർ ബഥേൽ സൂലോക്കൊ പള്ളി** കേസ് കേൾക്കാൻ നിലവിലെ ബഞ്ച് വിസമ്മതിച്ചതിനാൽ മറ്റൊരു ബഞ്ച് വാദം കേൾക്കും.
- **ഓടക്കാലി പള്ളി** കേസ് വാദം തീർന്നു. വിധി പറയാൻ മാറ്റിവെച്ചു.
- **മുടവൂർ പള്ളി** കേസ് മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ -12/06/2018
- **മേപ്രാൽ പള്ളി**കേസ് പത്തനംതിട്ട ജില്ലാകോടതിയിൽ ജൂൺ 19 ന് വാദം തുടങ്ങും.

### ഈമാസം വിവിധ കോടതികളിൽ പരിഗണിക്കുന്ന മറ്റു കേസുകൾ

- കുറിഞ്ഞി പള്ളി (ബഹു.സുപ്രീം കോടതി)
- പീച്ചാനിക്കാട് പള്ളി (പറവ്വൂർ കോടതി)
- കടമറ്റം പള്ളി (ബഹു.ഹൈക്കോടതി)
- ചേലക്കര പള്ളി (പള്ളി കോടതി)
- മാന്ദാമംഗലം പള്ളി (പള്ളി കോടതി)
- ചാലിശ്ശേരി പള്ളി (പള്ളി കോടതി)
- ചുവന്നമണ്ണ് പള്ളി (തൃശ്ശൂർ)
- കുറുപ്പംപടി പള്ളി (എറണാകുളം)
- പുളിന്താനം പള്ളി
- എരുക്കും ചിറ പള്ളി

* ഇതിലെ വിവരങ്ങൾ മാറ്റങ്ങൾക്ക് വിധേയമാണ്

## ഓർമ്മ

ജൂൺ 6

### യൂയാക്കീം മാർ ഈവാനിയോസ് (കരോട്ടുവീട്ടിൽ) പരുമല സെമിനാരി

(1858-1925)



കണ്ടനാട്ട് കരോട്ടുവീട്ടിൽ 1858-ൽ ജനിച്ചു. കോനാട്ട് മാർ യൂലിയോസ് ആയിരുന്നു ഗുരു. മാർ യൂലിയോസിൽനിന്ന് ശെമ്മാശുപട്ടവും കശ്ശീശാപട്ടവും സ്വീകരിച്ചു. പഴയസെമിനാരിയിലും പരുമല സെമിനാരിയിലും ദീർഘകാലം താമസിച്ചു. യെരുശലേമിൽ വച്ച് മാർ അബ്ദുള്ളാ പാത്രിയർക്കീസ് റമ്പാൻ സ്ഥാനം നൽകി. 1913 മകരം 26-ന് ചെങ്ങന്നൂർ പള്ളിയിൽ വച്ച് അബ്ദൽ മശിഹാ പാത്രിയർക്കീസ് മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. തുമ്പമൺ, കണ്ടനാട് മെത്രാസനങ്ങളുടെ ചുമതല വഹിച്ചു. പരുമലയായിരുന്നു ആസ്ഥാനം. 1925 ജൂൺ 6-ന് നിര്യാതനായി. പരുമല സെമിനാരിയിൽ കബറടങ്ങി.

## ഓർമ്മ

ജൂൺ 6

### ഔഗേൻ മാർ ദീവന്നാസ്യോസ് വാകത്താനം വള്ളിക്കാട്ടു ദയറാ

(1955-2007)



റാന്നി മുക്കാലുമൺ വെള്ളക്കല്ലുങ്കൽ മാവേലിൽ പേരങ്ങാട്ട് മത്തായി കുരിയന്റെ മകൻ. ജനനം 1-7-1955. 1980-ൽ വൈദികനായി. ദേവലോകം കാതോലിക്കേറ്റ് അരമന മാനേജർ, എപ്പിസ്ക്കോപ്പൽ സിന്നഡിന്റെ ഓഫീസ് സെക്രട്ടറി, മാത്യൂസ് I കാതോലിക്കായുടെ പ്രൈവറ്റ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു. മാത്യൂസ് I ബാവ റമ്പാനാക്കി. വള്ളിക്കാട്ട് ദയറാ മാനേജർ ആയി സേവനം ചെയ്തു. മാർത്തോമ്മാ മാത്യൂസ് II കാതോലിക്കാ പരുമല സെമിനാരിയിൽ വച്ച് 2005 മാർച്ച് 5-ന് മെത്രാനായി വാഴിച്ചു. ഇടുക്കി മെത്രാസനത്തിന്റെ ചുമതല നിർവഹിക്കവേ 6-6-2007 ൽ കാറപകടത്തിൽ ദിവംഗതനായി. വാകത്താനം വള്ളിക്കാട്ട് ദയറായിൽ കബറടക്കി. അദ്ദേഹത്തിന്റെ ജീവചരിത്രം ജേക്കബ് കൊച്ചേരി രചിച്ചു.

*(തുടർച്ച)*

## പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ 1976 – 1983

സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട പ്രസക്ത ഭാഗങ്ങൾ
(Codified and edited)

## 1980 ഫെബ്രുവരി സുന്നഹദോസ്

**6. Vienna Conversation between Oriental Orthodox and Roman Catholic Theologians:**

പ്രസ്തുസ സംഭാഷണങ്ങളിൽ എടുത്ത തീരുമാനങ്ങളെക്കുറിച്ചു പഠിച്ച് റിപ്പോർട്ടു സമർപ്പിക്കുന്നതിനായി 1979 ഫെബ്രുവരി സുന്നഹദോസ് നിശ്ചയിച്ച കമ്മറ്റിയുടെ തീരുമാനങ്ങൾ 1980 ജനുവരി 29-ാം തീയതി കൂടിയ Inter-Church Relations കമ്മറ്റിയിൽ സമർപ്പിച്ചു ചർച്ചചെയ്തശേഷം രൂപപ്പെടുത്തിയ റിപ്പോർട്ട് കൺവീനർ പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പ. സുന്നഹദോസിനു സമർപ്പിച്ചു.

രേഖകൾ

1) ഇരുവിഭാഗക്കാരും തമ്മിൽ 1971, 73, 76, 78 എന്നീ ആണ്ടുകളിലായി നടത്തിയ നാല് അനൗദ്യോഗിക സംഭാഷണങ്ങൾ സംബന്ധിച്ചുള്ള രേഖകളും മിനിറ്റ്സും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള Vienna Review for Religion and Culture. "WORT and WARHEIT" Publication.

2) 1978 സെപ്തംബർ 28-ാം തീയതി Franciscus Cardinal Koning. Roman Catholic Archbishop of Vienna കാതോലിക്കാ ബാവായ്ക്ക് അയച്ചുകൊടുത്തിട്ടുള്ള Official Communique and Confidential Memorandum.

## UPCOMING EVENTS

### ദേവാലയ കൂദാശ

- അഡലൈഡ് സെന്റ് ഗ്രീഗോറിയോസ് പള്ളി (ഓസ്ട്രേലിയ)
  ജൂൺ 15, 16